# ഉറുക്ക്: ചില സംശയങ്ങൾ

ശൈഖ് സ്വാലിഹ് ആലുശൈഖ് (حفظه الله)

വിവ: അബൂ ബിലാൽ

**ചോദ്യം**

ആയത്തുൽ ക്വുർസിയ്യ്, വാഹനത്തിൽ കേറുമ്പോഴുള്ള പ്രാർത്ഥന, യാത്രയിലുള്ള പ്രാർത്ഥന തുടങ്ങിയവ വാഹനത്തിൽ വെക്കുന്നതിന്റെ വിധിയെന്താണ്?

**ഉത്തരം**

ഇതിന് വിശദീകരണം അനിവാര്യമാണ്. അത് വെക്കുന്നത് അവയെ സംരക്ഷിക്കുവാനും വായിക്കുന്നത് ഓർമിക്കുവാനുമാണെങ്കിൽ അനുവദനീയമാണ്. വാഹനത്തിന്റെ മുമ്പിലോ തന്റെ കൂടെയോ മുസ്ഹഫ് വെക്കുന്നവനെപ്പോലെ, അവനോ അവന്റെ കൂടെയുള്ളവർക്കോ പാരായണം ചെയ്യാൻ സമയം ലഭിക്കുമ്പോൾ അത് അവർ ഓതുന്നു. അതിന് കുഴപ്പമില്ല അനുവദനീയമാണ്. എന്നാൽ ആപത്തുകൾ തടുക്കാനായി അത് കെട്ടിത്തൂക്കപെട്ടാൽ ക്വുർആൻ കൊണ്ടുള്ള ഏലസിന്റെ വിധിയാണതിനുള്ളത്. ശരിയായ അഭിപ്രായ പ്രകാരം അത് അനുവദനീയമല്ല മറിച്ച് നിഷിദ്ധമാണ് എന്ന് നാം മനസിലാക്കി.

**ചോദ്യം**

കണ്ണേറ്, പരീക്ഷണം എന്നിവയെ തടുക്കുവാൻ കഴിയും എന്ന വിശ്വാസത്തോടുകൂടി വാഹനത്തിന്റെ തട്ടിൽ മുസ്ഹഫ് വെക്കുന്നതിന്റെ വിധി എന്താണ്?

**ഉത്തരം**

വാഹനത്തിന്റെ തട്ടിലോ അല്ലെങ്കിൽ അതിന്റെ ഏതെങ്കിലും ഭാഗത്തോ മുസ്ഹഫ് വെക്കുന്നതുകൊണ്ട് അവൻ ഉദ്ദേശിക്കുന്നത് കണ്ണേറ് തടുക്കുവാനാണെങ്കിൽ അത് ക്വുർആനിനെ രക്ഷ(ഉറുക്ക്)യായി ഉപയോഗിക്കലാണ്. ക്വുർആൻകൊണ്ടുള്ള ഉറുക്കിന്റെ വിധിയെന്താണെന്ന് മുമ്പ് വിവരിച്ചിട്ടുണ്ട്. ക്വുർആനിനെ ഉറുക്ക് ആക്കാൻ പാടില്ല എന്നതാണ് ശരിയായ അഭിപ്രായം. ഏതെങ്കിലും ഒരു സ്ഥലത്ത് അത് ഉണ്ടായാൽ കണ്ണേറ് തടയപ്പെടും എന്ന് കരുതാനും പാടില്ല. എന്നാൽ കണ്ണേറിനെ തടയുന്നത് ക്വുർആൻ പാരായണം, മതപരമായ ദുആകൾ, അല്ലാഹുവിനോട് രക്ഷ ചോദിക്കൽ തുടങ്ങിയ റുക്യകളിലൂടെയാണ്.

ഈ ലക്ഷ്യങ്ങൾക്കായി വാഹനത്തിനകത്ത് ക്വുർആൻ വെക്കൽ വിരോധിക്കപെട്ടവയിൽ ഉൾപ്പെടുന്നതാണ്. പക്ഷെ ക്വുർആൻ സൃഷ്ടിയല്ലാത്തതിനാൽ (അത് അല്ലാഹുവിന്റെ കലാമാണ്) ശിർക്കുള്ള ഉറുക്കിൽ അത് ഉൾപ്പെടുകയില്ല, അവ വിരോധിക്കപ്പെടുമെന്ന് മാത്രം. കാരണം നബി(ﷺ) ഈ രൂപത്തിൽ ക്വുർആനിനെ ഉപയോഗിച്ചിട്ടില്ല. ചെറിയവരോ വലിയവരോ ആയ ഒരു സ്വഹാബിയുടേയും കഴുത്തിൽ അത് കെട്ടിയിട്ടില്ല. അവരുടെ നെഞ്ചിലോ ഉദരത്തിലോ കൈതണ്ടയിലോ അതിനെ വെക്കുവാൻ നബി(ﷺ) നിർദേശിക്കുകയോ അനുവാദം നൽകുകയോ ചെയ്തിട്ടില്ല. ഇതുപോലുള്ളവ മതപരമായ മരുന്നോ, അനുവദനീയമായ മന്ത്രമോ, അനുവദിക്കപെട്ട ഉറുക്കോ ആയിരുന്നുവെങ്കിൽ അതിന് ഇളവ് ചെയ്യപ്പെടുമായിരുന്നുവെന്നത് അറിയപ്പെട്ട കാര്യമാണ്, പ്രത്യേകിച്ച്

സ്വഹാബിമാർ അതിന് കടുത്ത ആവശ്യം ഉണ്ടായിരിക്കെ. കാരണം ഒരു മന്ത്രിക്കുന്നവനെ കണ്ടെത്തുകയും അവനോട് മന്ത്രിക്കാൻ ആവശ്യപ്പെടുകയും ചിലപ്പോൾ അവന്റെ മന്ത്രത്തിന് പ്രതിഫലം കൊടുക്കേണ്ടി വരികയും അല്ലെങ്കിൽ അവൻതന്നെ പ്രതിഫലം ആവശ്യപ്പെടുകയും ചെയ്യുന്നതിനേക്കാൾ എളുപ്പമാണ് ക്വുർആൻ ബന്ധിക്കൽ. ഇത് എളുപ്പമുളളതായിരിക്കെ അതിലേക്ക് നബി(ﷺ) (എളുപ്പമാക്കുന്നവനായിട്ടാണ് അദ്ദേഹം നിയോഗിക്കപെട്ടത്) അവരെ ക്ഷണിക്കാത്തതിനാൽ മുൻകഴിഞ്ഞ തെളിവുകളിൽനിന്നും ഇത് മതപരമല്ലാത്ത റുക്‌യയിലാണ് ഉൾപ്പെടുക എന്ന് മനസ്സിലാക്കാം. അല്ലാഹുവാണ് കൂടുതൽ അറിയുന്നവൻ.

**ചോദ്യം**

വാഹനത്തിലോ വീട്ടിലോ ما شاء الله (അല്ലാഹു ഉദ്ദേശിച്ചത്), تبارك الله (അല്ലാഹു അനുഗ്രഹ പൂർണ്ണനാകുന്നു.), هذا من فضل ربي (ഇത് എന്റെ റബ്ബിന്റെ ഔദാര്യത്തിൽ പെട്ടതാകുന്നു) തുടങ്ങിയ വാചകങ്ങൾ വെക്കുന്നതിന്റെ വിധിയെന്താണ്?

**ഉത്തരം**

ചുമരിലോ വാഹനത്തിലോ ചില ആയത്തുകൾ കെട്ടിത്തൂക്കുന്നതിന്റെ വിധിയാണ് അതിനുളളത്. സുന്നത്തായ, മതപരമായ ഒരു കാര്യം അറിയിക്കലാണ് അതിന്റെ ഉദ്ദേശമെങ്കിൽ അത് അനുവദനീയമാണ്. എന്നാൽ കണ്ണേറിൽനിന്നും മറ്റ് ഉപദ്രവങ്ങളിൽനിന്നും അവനെ രക്ഷിക്കലാണ് അവകൊണ്ടുളള ലക്ഷ്യമെങ്കിൽ ക്വുർആൻ കൊണ്ട് ഉറുക്ക് ഉണ്ടാക്കുന്നതിലേക്കാണ് അത് മടങ്ങുക. അതിന്റെ വിശദമായ മറുപടി മുമ്പ് നൽകി കഴിഞ്ഞു.

**ചോദ്യം**

ചില സ്വകാര്യ വാഹനങ്ങളുടെ ഉടമകൾ അവരുടെ വാഹനങ്ങളിൽ ശീലകൾ കെട്ടുന്നു. അവ അപകടങ്ങളിൽ നിന്നും തടയും എന്ന വിശ്വാസത്തോടെയാണ് അപ്രകാരം ചെയ്യുന്നത്. അവ അഴിച്ചുകളയാമോ അല്ലെങ്കിൽ എന്താണ് ചെയ്യണ്ടത്?

**ഉത്തരം**

ചോദ്യകർത്താവ് ചോദിച്ചതുപോലെയാണ് കാര്യമെങ്കിൽ അവ അഴിച്ചുകളയൽ അനിവാര്യമാണ്. ആരെങ്കിലും അപ്രകാരം ചെയ്താൽ ഏലസ് അഴിച്ചുകളയുന്നവന്റെ ശ്രേഷ്ഠത അവനുണ്ട്. അല്ലെങ്കിൽ അവരെ അതിൽനിന്നും രക്ഷപ്പെടുത്തിയതിന്റെ കൂലിയുണ്ട്. പക്ഷെ അവർ മുൻപറഞ്ഞ ലക്ഷ്യത്തിനാണ് അപ്രകാരം ചെയ്തത് എന്ന് അറിഞ്ഞതിന് ശേഷമായിരിക്കണം. ഉറുക്ക് എന്ന ലക്ഷ്യത്തോടെയാണ് അവരത് ചെയ്തത് എന്നത് അവ്യക്തമാണല്ലോ. ഉപദ്രവം തടയാനും ഉറുക്കുമായിട്ടാണ് ചിലർ അത് ഉപയോഗിക്കുന്നത് എങ്കിൽ അവ അഴിച്ചുകളയൽ നിർബന്ധമാണ്. ആരെങ്കിലും അത് കണ്ടാൽ അവ അഴിക്കാതെ വിട്ടുകടക്കാൻ പാടില്ല. അത് അല്ലാഹുവല്ലാത്തവരിലുളള വിശ്വാസവും നീചവൃത്തിയും വൻപാപവും ചെറിയ ശിർക്കുമാണ്.

അവലംബം: التمهيد لشرح كتاب التوحيد الذي هو حق الله على العبيد